# വ്യാപാര സ്ഥാപനങ്ങളിലെയും ഷോപ്പിംഗ് മാളുകളിലേയും ജീവനക്കാർക്കുള്ള കോവിഡ് 19 പ്രതിരോധത്തിന് വേണ്ടിയുള്ള മുൻകരുതലുകൾ










# കോവിഡ്-19 (എൻ കൊറോണ) വൈറസ് വ്യാപന നിയന്ത്രണവും പ്രതിരോധവും - സംസ്ഥാന നിയന്ത്രണ സെൽ

## ആരോഗ്യ കുടുംബ ക്ഷേമ വകുപ്പ്

## കേരള സർക്കാർ

---

**കോവിഡ്-19 - വ്യാപാരസ്ഥാപനങ്ങളിലേയും, ഷോപ്പിംഗ് മാളുകളിലേയും, ജീവനക്കാർ എടുക്കേണ്ട മുൻകരുതലുകളുടെ മാർഗ്ഗരേഖ - സംബന്ധിച്ച്**

നമ്പർ: 311/2020/ആരോഗ്യം. തീയതി 20 മാർച്ച് 2020










എല്ലാവിധ വ്യാപാര സ്ഥാപനങ്ങളിലും

കൈ കഴുകുന്നതിനുള്ള സൗകര്യം

സ്ഥാപന ഉടമ ഉറപ്പു വരുത്തുക.








# ജീവനക്കാർ തമ്മിലും ഉപഭോക്താക്കളും സാമൂഹിക അകലം (1 മീറ്റർ ) പാലിക്കുന്നതിന് ശ്രദ്ധിക്കുക













കടകളുടെ പ്രവേശന കവാടത്തിലും
കൗണ്ടറുകളിലും ആവശ്യത്തിനു
ഹാൻഡ് സാനിറ്റൈസർ
ലഭ്യമാക്കുകയും, ജീവനക്കാരും
ഉപഭോക്താക്കളും ശരിയായ
വിധത്തിൽ ഉപയോഗിക്കുകയും
ചെയ്യുക.








പേയ്മെന്റ് കൗണ്ടറുകളിൽ ഇരിക്കുന്ന ജീവനക്കാരും ഇടപാടുകൾ നടത്തുന്ന ഉപഭോക്താക്കളും ഓരോ പണമിടപാട് കഴിഞ്ഞ ശേഷവും കൈകൾ സാനിറ്റൈസർ ഉപയോഗിച്ച് വൃത്തിയാക്കേണ്ടതാണ്.









**കൈകൾ കഴുകുക, ഹാൻഡ് റബ്ബ് ഉപയോഗിക്കുക, ചുമയ്ക്കുംപോഴും, തുമ്മുമ്പോഴും തുവാല ഉപയോഗിക്കുക തുടങ്ങിയ സന്ദേശങ്ങൾ അടങ്ങിയ പോസ്റ്ററുകൾ സ്ഥാപനത്തിൽ പതിപ്പിക്കുക**










# കൈകഴുകുന്ന സ്ഥലത്ത് കൈ കഴുകുന്ന ഘട്ടങ്ങൾ കാണിക്കുന്ന പോസ്റ്ററുകൾ പതിപ്പിക്കണം










പരമാവധി ഓൺലൈൻ
പണമിടപാടുകൾ
പ്രോത്സാഹിപ്പിക്കണം

കടയുടമ തൊഴിലാളികൾക്ക്
രോഗലക്ഷണങ്ങൾ
ഇല്ലായെന്ന് ദിവസേന ഉറപ്പു
വരുത്തണം








## രോഗ ലക്ഷണങ്ങൾ ഉള്ള ജീവനക്കാർ ജോലിക്ക് വരാതെ ഇരിക്കാൻ സ്ഥാപന ഉടമ ശ്രദ്ധിക്കണം.











ഏതെങ്കിലും സമ്പർക്ക ചരിത്രം COVID 19 ഉള്ള ജീവനക്കാർ വീടുകളിൽ നിരീക്ഷണത്തിൽ കഴിയേണ്ടതും ഈ വിവരം അടുത്തുള്ള ആരോഗ്യ  സ്ഥാപനത്തിലും ജില്ലാ കണ്ട്രോൾ റൂമിലും അറിയിക്കേണ്ടതാണ്. തുടർ നടപടികളുടെ ഭാഗമായി സ്ഥാപനം ആരോഗ്യ പ്രവർത്തകരുടെ നിർദേശപ്രകാരം അടച്ചിടേണ്ടതും ആണ്








# ഔപചാരികതയുടെ ഭാഗമായി ഉപഭോക്താക്കളെ ഹസ്ത ദാനത്തിലൂടെ സ്വീകരിക്കുന്നതിനു പകരം നമസ്തേ പറഞ്ഞു കൈകൂപ്പി സ്വീകരിക്കുക












സ്ഥാപനത്തിൽ ദിശ, ജില്ലാ
കണ്ട്രോൾ റൂമുകൾ
എന്നിവയുടെ നമ്പറുകൾ
പ്രദർശിപ്പിക്കണം.












ഇതുമായി ബന്ധപ്പെട്ട മറ്റു സംശയങ്ങൾക്ക് ദിശ ഹെൽപ് ലൈൻ നമ്പർ (1056/0471 2552056) ബന്ധപ്പെടുക







